# ബൈബിൾ

# രഹസ്യങ്ങൾ

## സാത്താൻ മനുഷ്യനെ

## ദൈവത്തെപ്പോലെയാക്കി

abraham_mukkath@yahoo.com



# സാത്താൻ മനുഷ്യനെ ദൈവത്തെപ്പോലെയാക്കി

യെഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു; ഇപ്പോൾ അവൻ കൈനീട്ടി ജീവവൃക്ഷത്തിന്റെ ഫലം കൂടെ പറിച്ചു തിന്നു എന്നേക്കും ജീവിക്കാൻ സംഗതി വരരുത് എന്ന് കൽപിച്ചു. അവനെ എടുത്തിരുന്ന സ്ഥലത്ത് കൃഷി ചെയ്യേണ്ടതിന് ദൈവം അവനെ ഏദന്തോട്ടത്തിൽ നിന്നു പുറത്താക്കി. (ഉൽപത്തി 3:22–23)

മനുഷ്യൻ ജീവവൃക്ഷത്തിന്റെ ഫലം പറിച്ച് തിന്നു നിത്യജീവൻ പ്രാപിക്കരുത്, ദൈവത്തെപ്പോലെ എന്നെന്നേക്കും ജീവിക്കരുത് എന്ന് ദൈവം തീരുമാനിക്കുന്നു. ആദാം പാമ്പിന്റെ ഉപദേശപ്രകാരം ദൈവ കൽപന ലംഘിച്ച് നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവിന്റെ വൃക്ഷഫലം തിന്ന് നന്മതിന്മകളെക്കുറിച്ച് തിരിച്ചറിവുള്ളവനായിത്തീർന്നു. മനുഷ്യൻ ഒരു കാലത്തും നന്മയും തിന്മയും തിരിച്ചറിയരുത് എന്നായിരുന്നു ദൈവം ഉദ്ദേശിച്ചിരുന്നത്. അതുപോലെ ഒരിക്കലും മനുഷ്യൻ ദൈവത്തേപ്പോലെയാകരുത്. ഇവിടെ രണ്ടും സംഭവിച്ചതായിട്ടാണ് ഉൽപത്തിയുടെ ലേഖകൻ പറയുന്നത്. ദൈവ കൽപന ലംഘിച്ചാൽ ദൈവത്തെപ്പോലെയായിത്തീരും എന്ന സന്ദേശമാണ് ഇവിടെ ലഭിക്കുന്നത്. നീതിമാൻ എന്ന് നിരന്തരം പറയപ്പെടുന്ന ദൈവം, അസൂയയുള്ള ദൈവം, തന്റെ സൃഷ്ടിയെ തന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും ആണ് സൃഷ്ടിച്ചത്. പക്ഷെ ഒരിക്കലും തന്റെ സൃഷ്ടി തന്നെപ്പോലെയാകരുത് എന്ന് ആഗ്രഹിച്ചിരുന്നു. തന്റെ സൃഷ്ടിതന്നെയായ പാമ്പ് അതി കൗശലം ഉള്ള ജീവിയായിരുന്നു. തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യനെ ഉപദേശിക്കാൻ തക്ക ബുദ്ധി വൈഭവം പാമ്പിന് ദൈവം നൽകിയിരുന്നു. സൃഷ്ടിയിൽ ഏറ്റവും ഉയർന്ന മനുഷ്യൻ താഴ്ന്ന സൃഷ്ടിയായ ഒരു മൃഗത്തിന്റെ ഉപദേശം സ്വീകരിച്ച് ദൈവത്തേപ്പോലെയായിത്തീരുന്നു. ഒരിക്കലും ഭക്ഷിക്കരുത്, തൊടുകപോലും അരുത് എന്ന് ദൈവം കൽപിച്ചിരുന്ന വൃക്ഷത്തിന്റെ ഫലം തിന്നാൽ മരിക്കും എന്ന് ദൈവം പറഞ്ഞിരുന്നു. എന്നാൽ അത് ഭക്ഷിച്ച ആദാമിന് മരണം സംഭവിച്ചില്ല, പകരം കണ്ണുകൾ തുറക്കുകയായിരുന്നു, ദൈവത്തേപ്പോലെയായിത്തീരുകയായിരുന്നു. വിലക്കപ്പെട്ട കനി തിന്നാൽ ദൈവത്തെപ്പോലെയായിത്തീരും എന്ന അറിവ് മനുഷ്യനില്ലായിരുന്നു എങ്കിലും മനുഷ്യനെക്കാൾ താഴ്ന്ന സൃഷ്ടിയായ പാമ്പിനുണ്ടായിരുന്നു. ജീവവൃക്ഷത്തിന്റെ ഫലം കൂടി തിന്നാൽ ആദാം പിന്നെ മനുഷ്യനല്ല, ഒരിക്കലും മരണമില്ലാത്ത ദൈവം തന്നെയണ് എന്നാണ് ഈ വേദഭാഗം വായിക്കുന്ന ഒരാൾക്ക് ഗ്രഹിക്കാൻ കഴിയുന്നത്.

നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷഫലം തിന്നാൽ അവൻ മരിക്കും എന്ന് ആദാമിനോട് ദൈവം കൽപിച്ചിരുന്നു. യെഹോവയായ ദൈവം മനുഷ്യനോട് കൽപിച്ചത് എന്തെന്നാൽ: തോട്ടത്തിലെ സകല വൃക്ഷത്തിന്റേയും ഫലം നിനക്ക് ഇഷ്ടം പോലെ തിന്നാം. എന്നാൽ നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിന്റെ ഫലം നീ തിന്നരുത്; തിന്നുന്ന നാളിൽ നീ മരിക്കും. (ഉൽപ:2: 16–17)

എന്നാൽ പാമ്പ് എന്താണ് പറഞ്ഞത് എന്ന് നോക്കുക. ''പാമ്പ് സ്ത്രീയോട്: നിങ്ങൾ മരിക്കയില്ല നിശ്ചയം; അതു തിന്നുന്ന നാളിൽ നിങ്ങളുടെ കണ്ണ് തുറക്കുകയും നിങ്ങൾ നന്മതിന്മകളെ അറിയുന്നവരായി ദൈവത്തേപ്പോലെയാകുകയും ചെയ്യും എന്നു ദൈവം അറിയുന്നു എന്നു പറഞ്ഞു. (ഉൽപ:–3:4–5). പിന്നീട് സംഭവിച്ചതു പാമ്പു പറഞ്ഞതുപോലെയായിരുന്നു. ഇവിടെ ദൈവം പറഞ്ഞതല്ല സത്യമായിത്തീരുന്നത്, പിന്നേയോ പാമ്പു പറഞ്ഞതാണ്. വളരെയധികം ആഴത്തിൽ ചിന്തിക്കേണ്ട കാര്യങ്ങ

ളാണ് ഉൽപത്തിയുടെ ലേഖകൻ ഇവിടെ പറഞ്ഞിരിക്കുന്നത്. പാമ്പ് പറഞ്ഞത് സത്യമാകുന്നു, എന്നാൽ ദൈവം പറഞ്ഞത് അസത്യമായിത്തീരുന്നു, എന്തൊരു വൈരുദ്ധ്യമാണിവിടെ കാണുന്നത്.?

അന്ന് ഹവ്വ പാമ്പിന്റെ ഉപദേശം കേട്ടില്ലായിരുന്നെങ്കിൽ മനുഷ്യജാതി മുഴുവനും നഗ്നതയെക്കുറിച്ചറിയാത്തവരും, മൃഗങ്ങളെപ്പോലെ നഗ്നരായി നടക്കുന്നവരും ആയിരുന്നേനേ. ആ അവസ്ഥയേക്കുറിച്ചൊന്ന് ചിന്തിച്ചു നോക്കുക. ദൈവത്തിന്റെ ഉപദേശം അനുസരിച്ചിരുന്നെങ്കിൽ, നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവുണ്ടാക്കുന്ന വൃക്ഷത്തിന്റെ ഫലം തിന്നില്ലായിരുന്നെങ്കിൽ ഇന്ന് മറ്റു ജീവജാലങ്ങളെപ്പോലെ നഗ്നത മറയ്ക്കാതെ ജീവിക്കേണ്ടി വന്നേനെ.

ദൈവം മനുഷ്യനെ തിരിച്ചറിവ് ഇല്ലാത്ത അവസ്ഥയിൽ, നന്മയേത് തിന്മയേത് എന്നറിയാത്ത അവസ്ഥയിൽ, അപൂർണ്ണമായിട്ടാണ് സൃഷ്ടിച്ചത് എന്നാണ് ഒരു വായനക്കാരന് ലഭിക്കുന്ന അറിവ്. അതു പൂർത്തീകരിക്കപ്പെടുന്നത് ദൈവകൽപന ലംഘിക്കുകയും പാമ്പിന്റെ ഉപദേശം സ്വീകരിക്കുകയും ചെയ്യുമ്പോൾ!!. ഉൽപത്തിയുടെ ലേഖകൻ ദൈവ നിയോഗത്താൽ ഇത് എഴുതി എന്ന് വിശ്വസിക്കാൻ ഒരു വിശ്വാസി ബാദ്ധ്യസ്ഥനാണ്. ദൈവം പറഞ്ഞുകൊടുത്തതുമാത്രം ഇരുന്ന് എഴുതപ്പെട്ടതാണ് ബൈബിൾ മുഴുവൻ. മനുഷ്യന്റേതായ തെറ്റുകളോ കുറവുകളോ അതിലെവിടേയും കാണുകയില്ല. അങ്ങനെയെങ്കിൽ സൃഷ്ടിയായ മനുഷ്യനെ ദൈവത്തെപ്പോലെ നന്മയും തിന്മയും തിരിച്ചറിയാൻ സഹായിച്ചതു പാമ്പാണ്, പിശാചാണ്. മനുഷ്യൻ ജീവവൃക്ഷത്തിന്റെ ഫലം പറിച്ച് തിന്ന് മരണമില്ലാത്തവനായിത്തീരാൻ (നിത്യജീവൻ പ്രാപിക്കാൻ) ദൈവം ആഗ്രഹിക്കുന്നില്ല.

മുകളിൽ പറഞ്ഞ കാര്യങ്ങളിൽ എന്തോ പന്തികേട് ചിന്തിക്കുന്ന ഒരാൾക്ക് ബോധ്യമാകും. പ്രപഞ്ചത്തിന്റെ ഉത്ഭവം, മനുഷ്യന്റെ ഉത്ഭവം മുതലായവ ചിത്രീകരിച്ചതിൽ ഉൽപത്തിയുടെ ലേഖകന് തെറ്റു പറ്റിയോ?, അതോ തെറ്റ് സംഭവിച്ചത് ദൈവത്തിനോ? പാമ്പിനെ പലരും പിശാചായിട്ടാണ് ചിത്രീകരിക്കുന്നത്. അങ്ങനെയെങ്കിൽ പിശാചിനെ അനുസരിച്ച ആദാം സൃഷ്ടിയിൽ തനിക്ക് ദൈവം തരാത്ത ഒരു കഴിവ്, നന്മ തിന്മകളെക്കുറിച്ചുള്ള തിരിച്ചറിവ്, സ്വയം നേടുന്നു. ദൈവത്തോട് അടുക്കാൻ, ദൈവത്തേപ്പോലെയായിത്തീരാൻ പിശാചിനെ അനുസരിക്കുകയോ?.

ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ, ദൈവത്തേപ്പോലെ ആയിത്തീരുകയും ദൈവം അവനിലും, അവൻ ദൈവത്തിലും ഒന്നായിത്തീരണം എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ദൈവം ആത്മാവാകുന്നു, ആ ആത്മാവുതന്നെയാണ് താൻ എന്ന സത്യം തിരിച്ചറിയുകയാണ് ഈ ലോക ജീവിതത്തിന്റെ പരമലക്ഷ്യം എന്നൊക്കെയാണ് യേശുക്രിസ്തു പഠിപ്പിച്ചത്. അങ്ങനെയെങ്കിൽ ഉൽപത്തിയുടെ ലേഖകൻ പറഞ്ഞത് സത്യമല്ല എന്ന് വരും. മനുഷ്യൻ ദൈവത്തിലായിരുന്നു, ദൈവം മനുഷ്യനിൽ ആയിരുന്നു. അവർ ഇരുവരും ഒന്നു തന്നെയായിരുന്നു. എന്നാൽ ഇടക്ക് ഒരു വേർപാടിന്റെ മതിൽ ഉയർന്നു വന്നു. അത് ഇടിച്ചുകളഞ്ഞാൽ പിന്നെ ദൈവം മനുഷ്യനിലും, മനുഷ്യൻ ദൈവത്തിലും ലയിച്ച് ഒന്നായിത്തീരുന്നു.

അപ്പോൾ ജീവവൃക്ഷത്തിന്റെ ഫലം തിന്ന് ദൈവത്തെപ്പോലെ ആയിത്തീരണമെന്ന് തന്നെയാണ് ദൈവം ഇച്ഛിക്കുന്നത്. പക്ഷെ ഉൽപത്തിയുടെ ലേഖകൻ പറയുന്നത് മറിച്ചാണ്. ഞാനും പിതാവും ഒന്നാകുന്നു എന്നതാണ് ഗുരുവിന്റെ അനുഭവം. അഭ്യാസം തികയുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെയായിത്തീരും. അഥവാ ഗുരുവിനുണ്ടായ സാക്ഷാൽകാരം ശിഷ്യനുമുണ്ടാകും. ഗുരു സാക്ഷാൽക്കരിച്ച സത്യം(ഞാനും പിതാവും ഒന്നാകുന്നു– ഞാൻ ആത്മാവാകുന്നു) ശിഷ്യനും അറിയും. ഇത് പ്രവാച

കന്റെ വാക്കല്ല, ഉൽപത്തിയുടെ ലേഖകന്റെ വാക്കല്ല, കർത്താവായ യേശുക്രിസ്തു വിന്റെ വാക്കാണ്, അതാണ് സത്യം.

'എനിക്ക് മുൻപേ വന്നവർ എല്ലാം കള്ളന്മാരും കവർച്ചക്കാരും ആയിരുന്നു, അവർ ആടുകളെ രക്ഷിക്കാനല്ല, അറുത്ത് മുടിപ്പാനത്രെ വന്നത്'. ആരെക്കുറിച്ചാണ് യേശു ക്രിസ്തു ഇത് പറഞ്ഞത്?. ആടുകളെ രക്ഷിക്കാൻ എന്ന് പറഞ്ഞതുകൊണ്ട് ആത്മീ യ ആചാര്യന്മാർ ആണ് എന്ന് വ്യക്തം. കാലദേശങ്ങൾക്ക് യോജിച്ച രീതിയിലേ ഒരു പുണ്യപുരുഷൻ സംസാരിക്കുകയുള്ളു. ഇസ്രായേൽ ജനങ്ങളുടെ ഇടയിലേക്കാണ് യേശു വന്നത്. അതിൽ തന്നെ കാണാതെപോയ കുഞ്ഞാടുകളെ തിരഞ്ഞ് രക്ഷി ക്കുകയായിരുന്നു യേശുക്രിസ്തുവിന്റെ ദൗത്യം. എല്ലാവർക്കും വേണ്ടിയാണ് താൻ വന്നത് എന്നല്ല യേശുക്രിസ്തു വ്യക്തമായി പറഞ്ഞത്.

'എനിക്ക് മുൻപെ വന്നവർ' ഇസ്രായേലിലേക്ക് വന്ന ആചാര്യന്മാർ തന്നെയാ യിരുന്നിരിക്കണം. രക്ഷക്കുള്ള മാർഗം അവർക്കറിയില്ലായിരുന്നു. പ്രവാചകന്മാർ അനവധിയുണ്ടായിരുന്നെങ്കിലും അവരിലെല്ലാം ശ്രേഷ്ഠനായി യേശു പറയുന്നത് ന്യായപ്രമാണ കൽപനകൾ നൽകിയ മോശയല്ല എന്നത് ശ്രദ്ധേയമാണ്. നാം വലി യവരായിക്കാണുന്ന പ്രവാചകന്മാർ ആരും തന്നെ യേശുവിന്റെ കണ്ണിൽ പ്രവാചക ശ്രേഷ്ഠനായിരുന്നില്ല. ഏലിയാവും, യെരമ്യാവും, യെശ്ശയാവും ഒക്കെ നിരവധി കാര്യങ്ങൾ വെളിപ്പെടുത്തിയിട്ടുണ്ട്. പക്ഷെ യേശുക്രിസ്തു പറഞ്ഞത് യോഹന്നാൻ സ്നാപകനാണ് പ്രവാചകശ്രേഷ്ഠൻ എന്നാണ്.

ദൈവവും മനുഷ്യനുമായുള്ള ഒരു അലംഘനീയ കരാറായിട്ടാണ് പ്രവാചകന്മാർ പരിച്ഛേദനയെ അവതരിപ്പിച്ചത്. പരിച്ഛേദനയേൽക്കാത്തവർ ദൈവത്തിന്റെ ജനമല്ല. 'എനിക്കും നിങ്ങൾക്കും, നിന്റെശേഷം നിന്റെ സന്തതിക്കും മദ്ധ്യേയുള്ളതും നിങ്ങൾ പ്രമാണിക്കേണ്ടതുമായ എന്റെ നിയമം ആവിത്: നിങ്ങളിൽ പുരുഷപ്രജയൊക്കേയും പരിച്ഛേദന ഏൽക്കേണം. നിന്റെ അഗ്രചർമ്മം പരിച്ഛേദന ചെയ്യേണം; അത് എനി ക്കും നിങ്ങൾക്കും മദ്ധ്യേയുള്ള നിയമത്തിന്റെ അടയാളം ആകും'. (ഉൽപ:17:10-11)

പരിച്ഛേദന ദൈവത്തിന്റെ കൽപനയാണ് എന്ന് പ്രവാചകന്മാർ പറഞ്ഞു. പക്ഷെ അ ത് പിൻതുടരാൻ യേശുക്രിസ്തു തയാറായിരുന്നില്ല. ദൈവകൽപന ലംഘിക്കുക യായിരുന്നില്ല യേശുക്രിസ്തു ചെയ്തത്, അനുസരിക്കുകയായിരുന്നു. ദൈവേഷ്ടം എന്തെന്ന് യേശുക്രിസ്തുവിനറിയാമായിരുന്നു. പ്രവാചകന്മാർ പറഞ്ഞതല്ല യേശു പിൻപറ്റിയത്, പിതാവിൽ നിന്നും നേരിട്ട് കേട്ടതാണ്. അതുകൊണ്ട് പരിച്ഛേദന പി ന്നീട് ഇല്ലാതായി. പ്രവാചകന്മാർ അന്ന് പറഞ്ഞത് ദൈവ കൽപനയായിരുന്നുവോ എന്ന് ചിന്തിക്കേണ്ടതാണ്.

ശത്രുക്കളെ പകക്ക എന്ന് ദൈവം പറഞ്ഞതായി പ്രവാചകന്മാർ പറഞ്ഞു. യേശു ക്രിസ്തു ശത്രുക്കളെ സ്നേഹിക്കുക എന്നതിനെ തിരുത്തി. പ്രവാചകന്മാർ ദൈവം പറഞ്ഞത് മാത്രമാണ് പറഞ്ഞതെങ്കിൽ, യേശുക്രിസ്തു പറഞ്ഞത് ചിലത് സത്യമാ കില്ല. യേശുക്രിസ്തു പറഞ്ഞതെല്ലാം പ്രവാചകന്മാരുടെ വചനങ്ങൾ വെച്ചുകൊണ്ട് വ്യാഖ്യാനിക്കാനോ വിശദീകരിക്കാനോ കഴിയില്ല. യേശുക്രിസ്തു പറഞ്ഞതെല്ലാം സാക്ഷാൽക്കാരത്തിന്റെ അനുഭവത്തിൽ നിന്നാണ്. പ്രവാചകന്മാർക്ക് ദർശങ്ങളിലൂ ടെയാണ് ദിവ്യ രഹസ്യങ്ങൾ വെളിപ്പെട്ടത്. അത് വ്യാഖ്യാനിക്കുന്നതിൽ പിഴവുപ റ്റാനുള്ള സാദ്ധ്യത ഏറെയാണ്. എന്നാൽ യേശുക്രിസ്തു വസ്തുതകളേ നേരിട്ട് അ നുഭവിച്ചതാണ്.

രക്തം ജീവനാണ് എന്ന് പ്രവാചകന്മാർ കരുതിയിരുന്നു. പ്രാണനായിരിക്കുന്ന രക്ത ത്തോടുകൂടെ മാത്രം നിങ്ങൾ മാംസം തിന്നരുത്. (ഉൽപത്തി:9:4). ഭൗതീകമയോ

ആത്മീയമായോ ഒരടിത്തറയുമില്ലാത്ത ഈ ആശയത്തെ പിൻപറ്റി ഇരുപത്തി ഒന്നാം നൂറ്റാണ്ടിലും മറ്റൊരാളുടെ രക്തം സ്വീകരിക്കരുത് എന്ന് പറയുന്നവർ ഉണ്ട്. രക്തം വാർന്ന് പോയി മരിക്കുന്നതു കണ്ടുകൊണ്ടാവാം അന്ന് പ്രവാചകന്മാർ രക്തം പ്രാണനാണ് (ജീവനാണ്) എന്ന് പറഞ്ഞത്. യെഹൂദന്മാരുടെ ഇടയിൽ രക്തം ജീവനാണ് എന്ന് വിശ്വാസം നിലനിന്നിരുന്നതുകൊണ്ടു മാത്രം രക്തം, മാംസം എന്നൊക്കെ യേശുക്രിസ്തുവും പറയുന്നുണ്ട്. മാംസ രക്തങ്ങൾ ഒന്നിനും ഉപകരിക്കുന്നില്ലെന്നും യേശുക്രിസ്തു ആ പദങ്ങൾ കൊണ്ട് ഉദ്ദേശിച്ചത് ജീവനും ആത്മാവുമാണെന്നും പറഞ്ഞിട്ടും അത് ഗ്രഹിക്കാതെ രക്തത്തിനും മാംസത്തിനും ഇല്ലാത്ത പ്രസക്തി അന്നും ഇന്നും കൊടുക്കുന്നു.

യേശുക്രിസ്തു തന്റെ മാംസം തന്റെ രക്തം എന്നൊക്കെ പറഞ്ഞത് തന്റെ ശരീരത്തിലെ മാംസത്തേയോ, രക്തത്തേയോ ഉദ്ദേശിച്ചല്ല എന്ന് വ്യക്തമാണ്.

abraham_mukkath@yahoo.com

# ‘എന്റെ മാംസം എന്റെ രക്തം’

എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്; ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയർത്തെഴുന്നേൽപ്പിക്കും. (യോഹ:6:54)

‘ജീവന്റെ അപ്പം’ എന്താണ് എന്ന് വെളിപ്പെടുത്തുകയാണ് യേശു ഇവിടെ. സ്വർഗ ത്തിൽ നിന്നും ഇറങ്ങി വന്ന ജീവനുള്ള അപ്പമാണ് യേശുക്രിസ്തു. ഈ അപ്പം തി ന്നുന്നവൻ എന്നേക്കും ജീവിക്കും. യേശു ഇതു പറഞ്ഞ സമയത്ത് അവിടെ കൂടിയി രുന്ന യെഹൂദന്മാർക്കും ഇതിന്റെ ആശയം മനസിലായില്ല. യേശുവിന്റെ ശരീരം എ ല്ലാവർക്കും തിന്നാൻ കൊടുക്കാൻ എങ്ങനെ കഴിയും എന്നവർ ചിന്തിച്ചു. ഇന്നത്തെ വിശ്വാസികൾക്ക് എങ്ങനെ യേശുവിന്റെ ശരീരരക്തങ്ങൾ കിട്ടുമെന്നതും ഒരു ചോദ്യ ച്ഛിഹ്നമാണ്.

യേശു ക്രിസ്തു തന്റെ ശരീരത്തേയോ രക്തത്തേയോ അല്ല ഉദ്ദേശിച്ചതു എന്ന് വ്യ ക്തമാണ്. പരോക്ഷമായി യേശു കാര്യങ്ങൾ പറയുന്ന എന്നതിന് ഉത്തമമായ ഉദ്ദാ ഹരണമാണിത്. യേശുക്രിസ്തുവിന്റെ ശരീരം, അപ്പമോ, മുന്തിരിച്ചാറോ ആണ് എ ന്ന് ചിലർ വിശ്വസിക്കുന്നു. അതിനുള്ള വിശദീകരണങ്ങൾ അവർക്കും ഇല്ല. അപ്പമെ ടുത്തുകൊണ്ട് ഇത് എന്റെ ശരീരം എന്ന് യേശു പറഞ്ഞതാണ്. അതിനും എന്തെ ങ്കിലും കാര്യമുണ്ടായിരിക്കണം. ഒരു വെറും വാക്ക് ഒരിക്കലും യേശുവിൽ നിന്ന് പ്രതീക്ഷിക്കാൻ നിവൃത്തിയില്ല. അപ്പം എന്റെ ശരീരം എന്നുപറഞ്ഞതും, അപ്പത്തെ യേശുവിന്റെ ശരീരമായി കണക്കാക്കുന്നതിലും ബന്ധമുണ്ടോ?. നിത്യജീവനെ തരു ന്ന ജീവനുള്ള അപ്പം അതുതന്നെയാണോ തുടങ്ങിയ കാര്യങ്ങളേക്കുറിച്ച് ചിന്തിക്കാ നാണ് നാം ശ്രമിക്കുന്നത്.

സ്വർഗത്തിൽ നിന്നും ഇറങ്ങിവന്ന ജീവനുള്ള അപ്പമാണ് യേശുക്രിസ്തു എന്ന് പറ ഞ്ഞതിന്റെ ആശയം എന്തായിരിക്കും?. നിത്യജീവൻ പ്രാപിക്കാൻ ഉതകുന്ന ഈ അ പ്പം കഴിച്ചവർ മാത്രമാണ് നിത്യജീവൻ പ്രാപിക്കുന്നത്. യേശുക്രിസ്തു പറയുന്നു:- എന്റെ മാംസം സാക്ഷാൽ ഭക്ഷണവും, എന്റെ രക്തം സാക്ഷാൽ പാനീയവും ആ കുന്നു. അപ്പവും വീഞ്ഞും സാക്ഷാൽ ഭക്ഷണവും പാനീയവുമാണ്. അത് ഭക്ഷിക്കു ന്നവർ എല്ലാം നിത്യജീവൻ പ്രാപിക്കും എന്ന് വിശ്വസിക്കാമെങ്കിലും, അതിന്റെ ആ ന്തരീക ആശയത്തിലേക്ക് ഇറങ്ങിച്ചെല്ലുമ്പോൾ യേശു ഉദ്ദേശിച്ചതു മറ്റൊന്നാണ് എ ന്ന് മനസിലാകും.

യേശുക്രിസ്തുവിനെ ഒരു മനുഷ്യരൂപത്തിൽ കാണുന്നവർക്കാണ് യേശുവിന്റെ മാം സം, മനുഷ്യമാംസമായും, യേശുവിന്റെ രക്തം മനുഷ്യരക്തമായും തോന്നുന്നത്. യേ ശുവിന്റെ മൺകൂടായ ശരീരത്തിനല്ല പ്രസക്തി, അതിനുള്ളിലെ ജീവനും ആത്മാവി നുമാണ്. യേശുക്രിസ്തുവിന് നാം അറിയുന്ന മനുഷ്യ ശരീരമല്ലാതെ ഒരു വിശ്വരൂപം ഉണ്ട്. ഈ പ്രപഞ്ചത്തിന്റെ രൂപമാണ് യേശുവിന്റെ ശരീരം. ഭൂമി അവന്റെ പാദപീഠം, ആകാശം(സ്വർഗം) അവന്റെ സിംഹാസനം എന്നൊക്കെ പറയുന്നത് യേശുക്രിസ്തു വിന്റെ സ്ഥൂല ശരീരത്തെക്കുറിക്കാനാണ്. ആ ബൃഹത് ശരീരത്തിലേ അവയവങ്ങളാ ണ് എല്ലാ മനുഷ്യരും. സകല ചരാചരങ്ങളും ആ ശരീരത്തിലെ അവയവങ്ങളാണ്. സൂര്യനും ചന്ദ്രനും, നക്ഷത്രങ്ങളും, ഗാലക്സികളുമെല്ലാം നിൽക്കുന്നത് യേശുക്രി സ്തുവിന്റെ ശരീരത്തിലാണ്. മനുഷ്യ പുത്രൻ ഈ പ്രപഞ്ചം മുഴുവൻ വ്യാപിച്ചു നി

ൽക്കുന്ന സർവ്വവ്യാപിയും, സർവ്വാന്തര്യാമിയും, സർവ്വശക്തനുമാണ്. ആ ശരീരമാണ് അപ്പമായിത്തീരുന്നത്, അതിലെ രക്തമാണ് എല്ലാത്തരം പാനീയങ്ങളും. ഈ വിശ്വരൂപം മുമ്പൊരിക്കൽ ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനന് കാണിച്ചുകൊടുത്തതാണ്. യേശുക്രിസ്തുവിന് അത്തരം വിശ്വരൂപമുണ്ട്, അതുകൊണ്ടാണ് എല്ലാവരും ആ ശരീരത്തിലെ അവയവങ്ങൾ എന്ന് പറയുന്നത്. ഓരോ മനുഷ്യനും അൽപമായ അവന്റെ ശരീരത്തിലിരിക്കെത്തന്നെ പിതാവിൽ ഏകീഭവിക്കുമ്പോൾ ഈ വിശ്വരൂപം അനുഭവമാകും. സർവ്വചരാചരങ്ങളും തന്നിൽ വസിക്കുന്നതായി മനസിലാകും. ആ ലക്ഷ്യത്തിലേക്കെത്തിച്ചേരാനാണ് യേശുക്രിസ്തുവും ഉദ്ദേശിക്കുന്നത്.

അപ്പവും മുന്തിരിച്ചാറും എന്റെ മാംസരക്തങ്ങൾ എന്ന് യേശു പറഞ്ഞത് പൂർണ്ണ സത്യം തന്നെയാണ് എന്ന് നമുക്കിപ്പോൾ മനസിലാക്കാം. എന്നാൽ അതു ഭക്ഷിക്കുന്നവർ നിത്യജീവൻ പ്രാപിക്കും എന്നാണോ യേശുക്രിസ്തു പറഞ്ഞത് എന്ന് പരിശോധിക്കാം. നിരീശ്വരവാദികൾ വരെ അത് ഭക്ഷിച്ച് ജീവിക്കുന്നവരുണ്ട്. അവർ നിത്യ ജീവൻ പ്രാപിക്കും എന്ന് ആരും ചിന്തിക്കാൻ ഇടയില്ല. അപ്പോൾ യേശു ക്രിസ്തു ഇവിടെ ഉദ്ദേശിക്കുന്ന മാംസരക്തങ്ങൾ യേശുക്രിസ്തുവിന്റെ വിശ്വരൂപത്തിലെ ഭക്ഷണപാനീയങ്ങളല്ല എന്ന് വ്യക്തമാണ്. എന്ത് ഭക്ഷിച്ചാലാണോ ഒരാൾ നിത്യജീവൻ പ്രാപിക്കുന്നത് അതായിരിക്കണം ഇവിടേ യേശു ഉദ്ദേശിക്കുന്നതും.

സാധാരണ ഒരു മനുഷ്യൻ ഈ ലോകത്ത് ജീവിക്കുന്നത് ശരീരം, ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം, അഹംകാരം ഒക്കെയായിട്ടാണ് എന്നത് അനുഭവമാണ്. ജീവൻ എല്ലാ മനുഷ്യരുടേയും ഉള്ളിൽ ഉണ്ടെങ്കിലും അതെന്താണെന്ന് പോലും അറിയാൻ പറ്റാത്ത അവസ്ഥയാണുള്ളത്. അതുപോലെ മനുഷ്യനുള്ളിൽ ഉണ്ടെന്ന്പറയുന്ന ദൈവമായ ആത്മാവിനേക്കുറിച്ചും കേട്ടതല്ലാതെ നേരിട്ടനുഭവമോ അറിവോ ഇല്ലെന്നതാണ് സത്യം. മനുഷ്യൻ ജീവാത്മാവാണ്, ജീവനാണ് എന്നൊക്കെ കേൾക്കാം എന്നല്ലാതെ അനുഭവത്തിലുള്ള അറിവില്ല. അതു രണ്ടും രുചിച്ചറിയുകയാണ് ആത്മീയ ജീവിതത്തിലൂടെ സാധിക്കേണ്ടതും. ഭക്ഷിക്കുകയെന്നാൽ ഇവിടെയർത്ഥം അനുഭവിക്കുക എന്നാണ്. യേശുക്രിസ്തുവിന്റെ ശരീരമായ മാംസരക്തങ്ങൾ അനുഭവിക്കുന്നവൻ (തിന്നുന്നവൻ) നിത്യജീവൻ പ്രാപിക്കും എന്ന യേശുവിന്റെ വാക്കുകൾ ലാഘവത്തോടെ എടുക്കാതിരുന്നാൽ നാം ഈ ആശയത്തിലേക്ക് എത്തിച്ചേരും, കാരണം യേശുക്രിസ്തുവിന്റെ വിശ്വരൂപത്തെ ചേതനമാക്കുന്നത് അതിനുള്ളിലെ സർവ്വവ്യാപിയായ ജീവനും, സർവ്വവ്യാപിയായ ആത്മാവുമാണ്. അഥവാ പിതാവായ, ആത്മാവിനേയും, പുത്രനായ ജീവനേയും സാക്ഷാൽക്കരിക്കുന്നവൻ നിത്യജീവൻ പ്രാപിക്കുന്നു എന്ന പരമസത്യമാണ് യേശു പറഞ്ഞത്. ഈ സത്യം യേശുക്രിസ്തു തന്നെ സൂചിപ്പിച്ചിട്ടുണ്ട് എങ്കിലും പലരും അതിനേക്കുറിച്ച് കൂടുതൽ ചിന്തിച്ചിരിക്കയില്ല.

ബൈബിൾ പറയുന്നു; അവന്റെ ശിഷ്യന്മാർ അത് കേട്ടിട്ട് ഇത് കഠിനവാക്ക്, ഇത് ആർക്ക് കേൾപ്പാൻ കഴിയും എന്നു പറഞ്ഞു. ശിഷ്യന്മാർ അതിനേച്ചൊല്ലി പിറുപിറുക്കുന്നത് യേശു തന്നിൽത്തന്നെ അറിഞ്ഞ് അവരോട്: ഇത് നിങ്ങൾക്ക് ഇടർച്ചയാകുന്നുവോ?, ജീവിപ്പിക്കുന്നത് ആത്മാവാകുന്നു; മാംസം ഒന്നിനും ഉപകരിക്കുന്നില്ല; ഞാൻ നിങ്ങളോട് സംസാരിച്ച വചനങ്ങൾ (മാംസരക്തങ്ങൾ) **ആത്മാവും ജീവനുമാകുന്നു.** (യോഹ:6:60-64).

ആത്മാവും ജീവനും അനുഭവവേദ്യമാക്കുന്നതിനെയാണ് ഭക്ഷിക്കുകയെന്നതു കൊണ്ടുദ്ദേശിക്കുന്നത്. ആത്മാവും ജീവനും അനുഭവിക്കുന്നവൻ (ഭക്ഷിക്കുന്നവൻ) നിത്യ

ജീവൻ പ്രാപിക്കുന്നു എന്നാണ് യേശു പറഞ്ഞത്. ജഡീകത്തിന്റെ ജയിലിൽ മരിച്ചവ രായി കഴിയുന്നവരുടെ ഉയർത്തെഴുന്നേൽപ്പ് ഇതിലൂടെ സാധ്യമാകുന്നു. കല്ലറകളിൽ വിശ്രമിക്കുന്നവർ, ആത്മീയമായി മരിച്ചവരാണ്. അവരെ ദൈവം ആത്മീയത്തിലേ ക്ക് ഉണർത്തുന്നു, ഉയർത്തുന്നു. അതാണവരുടെ യഥാസ്ഥാനം.

മനുഷ്യനുള്ളിൽ വസിക്കുന്ന ആത്മാവിലേക്കും ജീവനിലേക്കും എത്തിച്ചേരാനുള്ള ക ഠിനപ്രയത്നമാണ് ആത്മീയജീവിതം. ശരീരമാണ് താൻ എന്ന് ധരിക്കുന്ന മനുഷ്യൻ അജ്ഞാനിയാണ്, അതവന്റെ ഓവർക്കോട്ട് മാത്രമാണ്. വെളിയിൽ ബാഹ്യലോക ത്ത് ദൈവത്തെ അന്വേഷിച്ചിരുന്ന ഭക്തന്മാരോട് യേശുക്രിസ്തു പറഞ്ഞു, 'സ്വർഗ രാജ്യം നിന്റെ ഉള്ളിലാണ്' മനസ് അവിടേക്ക് തിരിക്കുക. ശരീരത്തിനുള്ളിലെ ദേഹി യിലേക്ക് മനസ് തിരിക്കുക, ആത്മാവ് വസിക്കുന്നത് ദേഹിയിലാണ്.

സ്വർഗരാജ്യത്തിന്റെ താക്കോൾ പത്രോസിനു കൊടുത്തു എന്ന് ബൈബിൾ പറയു ന്നു. സ്വർഗരാജ്യമെന്ന ആ വലിയ പട്ടണത്തിലേക്ക് പ്രവേശിക്കണമെങ്കിൽ പത്രോ സിനെ ആശ്രയിക്കണം, താക്കോൽ പത്രോസിന്റെ കയ്യിലാണ് എന്ന് ധരിക്കുന്നവർ ഉണ്ട്. സ്വർഗരാജ്യത്തിന്റെ താക്കോൽ എന്താണെന്നത് നിഗൂഢമാണ്. ആത്മാവിലേ ക്ക് എത്തിച്ചേരാനുള്ള അഭ്യാസമാണ് ആ താക്കോൽ. അത് പത്രോസിനെ യേശു ക്രിസ്തു പഠിപ്പിച്ചു.

ക്രിസ്തീയ സമൂഹത്തിന് കൈമോശം വന്നുപോയ നിധിയാണത്. ശരീരമാണ് താ ൻ എന്ന അധഃപതിച്ച ബോധത്തിൽ നിന്നും ആത്മാവാണ് ഞാൻ എന്ന സ്വരൂപത്തി ലേക്ക്, സ്വരാജ്യത്തിലേക്ക് സ്വസ്ഥാനത്തേക്ക്, രക്ഷാസ്ഥാനത്തേക്ക് എത്തിച്ചേരാനു ള്ള അഭ്യാസമാണ് യേശുക്രിസ്തു വി.പത്രോസിന് നൽകിയത്.

പകൽ സമയം മുഴുവൻ സുവിശേഷം പ്രസംഗിക്കുകയും, രാത്രികാലങ്ങളിൽ, മല മുകളിലും, നിർജ്ജനപ്രദേശത്തും ശിഷ്യന്മാരെ കൂടെ കൂട്ടാതെ ഒറ്റക്ക് ധ്യാനത്തിൽ മുഴുകിയിരുന്ന യേശുക്രിസ്തുവിനെ ബൈബിൾ വരച്ചു കാട്ടുന്നു. പഴയനിയമകാ ലത്തെ പ്രവാചകന്മാർ, സ്നാപകയോഹന്നൻ ഒക്കെ നിർജ്ജനപ്രദേശങ്ങളും, വനാ ന്തരങ്ങളുമെല്ലാം അവരുടെ വാസസ്ഥാനങ്ങളാക്കിയിരുന്നു. ഭാരതീയ താപസന്മാരെ പ്പോലെ ധ്യാനനിഷ്ഠമായ ഒരു ജീവിതം പ്രവാചകന്മാർക്കുണ്ടായിരുന്നു. യേശുക്രി സ്തുവും അത്തരത്തിൽ ജീവിച്ചിരുന്നു എന്ന് നമുക്ക് അനുമാനിക്കാം. മരുഭൂമിയിൽ നാൽപതു ദിവസം ഉപവസിച്ചതുമാത്രമാണ് രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത് എന്നത് സ ത്യമാണ്, എങ്കിലും ഒരു താപസവൃത്തി യേശുക്രിസ്തുവിനുണ്ടായിരുന്നു എന്ന് ചി ന്തിക്കുന്നത് ഉചിതമാണ്.

ദേഹിയിൽ അശുദ്ധികളും, കളങ്കങ്ങളും ഒക്കെ ഉള്ളേടത്തോളം കാലം ഈ വിഷയ ങ്ങൾ ഗ്രഹിക്കാനോ, വിശ്വസിക്കാനോ പ്രയാസമാണ്. വെള്ള തേച്ച ശവക്കല്ലറകൾ എന്ന് യേശുക്രിസ്തുവിന്റെ പ്രയോഗം ബാഹ്യശുദ്ധീകരണത്തിൽ മാത്രം ശ്രദ്ധിച്ചി രുന്ന 'ഭകതന്മാരുടെ' അവസ്ഥയെ സൂചിപ്പിക്കാനാണ്.

മനസിലെ സങ്കൽപങ്ങൾ പുഷ്പിച്ച് ഫലം കായ്ക്കുന്നതാണ് പ്രവർത്തിയായി മനു ഷ്യൻ അറിയുന്നത്. എന്നാൽ ആത്മീയ ശാസ്ത്രങ്ങളിൽ പ്രവർത്തി ശരീരംകൊണ്ട് ചെയ്യുന്നതല്ല, മറിച്ച് മനസിൽ സങ്കൽപ്പിക്കുന്നതാണ്. സങ്കൽപങ്ങൾ ഒടുങ്ങാത്തിട

ത്തോളം കാലം ഹൃദയശുദ്ധി അകലെത്തന്നെയാണ്. ലൗകീക വാസനകൾ ഉള്ള വരാണ് മനുഷ്യർ. വാസനകൾ ഉള്ളവർക്ക് സങ്കൽപിക്കാതിരിക്കാൻ കഴിയില്ല. സങ്ക ൽപമാണ് യഥാർത്ഥത്തിൽ ഏറ്റവും വലിയ പാപം എന്ന് ആത്മീയ ശാസ്ത്രങ്ങൾ പഠിച്ചവർക്കറിയാം. അതുകൊണ്ട് മനസിനെ സങ്കൽപവിമുക്തമാകാനാണ് ഒരു സ ത്യാമ്പേഷി ശ്രമിക്കുന്നത്. Be still and know that I am God എന്ന് സങ്കീർത്തനക്കാര ൻ പറയുന്നത് ശ്രദ്ധിക്കുക.

ധ്യാനമെന്ന് പറയുന്നത് ആത്മാനുസന്ധാനമാണ്, മനസിനെ ആത്മാവിലേക്ക് ഏകാ ഗ്രമാക്കുക. ഇന്ദ്രിയങ്ങളെ അതിന്റെ വ്യാപാരങ്ങളിൽ നിന്നും പിൻവലിക്കുന്നതാണ് ആദ്യപടി. അത് സാദ്ധ്യമാകാൻ ഇന്ദ്രിയജയം നേടിയിരിക്കണം. എപ്പോൾ വേണ മെങ്കിലും ഇന്ദ്രിയങ്ങളെ അതാതിന്റെ വിഷയങ്ങളിൽ നിന്നും പിൻതിരിക്കാൻ കഴിയു ന്നവർക്ക് ഏതു കോലാഹലങ്ങൾക്കിടായിലും മനസിനെ ഏകാഗ്രമാക്കാൻ കഴിയും. മനസും, ജീവശക്തിയും (Life Force) പൂർണ്ണമായി ആത്മാവിലേക്ക് തിരിക്കാനാണ് ഒരു ധ്യാനയോഗി അഭ്യസിക്കുന്നത്. പൂർണ്ണമനസോടെ, പൂർണ്ണ ശക്തിയോടെ ദൈവ ത്തെ സ്നേഹിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞത് പ്രായോഗീകമാക്കുകയാണ് ഇവിടെ.

ഇന്ദ്രിയങ്ങളിലൂടെ വ്യാപരിച്ചിരുന്ന മനസ് പൂർണ്ണമായും ആത്മാവിലേക്ക് സമർപ്പി ക്കുക, ഇന്ദ്രിയവ്യാപാരത്തിന് വിനിയോഗിച്ചിരുന്ന പ്രാണശക്തി ആത്മാവിലേക്ക് തിരിക്കുക, അതാണ് ഒരു ധ്യാനയോഗി ചെയ്യുന്നത്. ലൗകീകവ്യാപരങ്ങൾക്ക്, ശാരീ രിക വ്യാപാരങ്ങൾക്ക് ഒക്കെ ഉപയോഗിച്ചിരുന്ന പ്രാണശക്തി(Life Force)യെ പൂർ ണ്ണമായും ആത്മാവിലേക്ക് തിരിക്കണമെന്നാണ് യേശുക്രിസ്തു ഉദ്ദേശിച്ചത്. പൂർണ്ണ ശക്തിയോടെ ദൈവത്തെ സ്നേഹിക്കുക. ഈ പ്രാണശക്തിയാണ് ശരീത്തിൽ നാം കാണുന്ന പ്രവർത്തനങ്ങൾക്കെല്ലാം ആധാരം. സ്തൂലമായ ചലനങ്ങൾ എല്ലാം പ്രാ ണനെ ആശ്രയിച്ചാണ്. മനുഷ്യൻ നടക്കുന്നതും, ഭക്ഷിക്കുന്നതും, പചിക്കുന്നതുമെ ല്ലാം പ്രാണശക്തിയുടെ സഹായത്താലാണ്. മനസ് ചിന്തിക്കണമെങ്കിൽ പ്രാണശ ക്തി വേണം. പ്രാണശക്തിയെ നിയന്ത്രിച്ചാൽ മനസിന്റെ സങ്കൽപങ്ങളെ, ചിന്തകളെ ഒക്കെ നിയന്ത്രക്കാം എന്ന് ഭാരതീയ യോഗീശ്വരന്മാർ കണ്ടെത്തി. പ്രാണശക്തിയെ നിയന്ത്രിക്കുന്ന അഭ്യാസക്രമം 'പ്രാണായാമ'മെന്ന പേരിൽ പ്രസിദ്ധമാണ്. മനസി നെ നിശ്ചലമാക്കുക, ചിന്തയും സങ്കൽപവുമൊന്നും ഇല്ലാതാക്കുക, എന്നിട്ട് പൂർണ്ണമാ യി ആത്മാവിന് സമർപ്പിക്കുക. ഈ അഭ്യാസം തന്നെയാണ് യേശുക്രിസ്തുവിന്റെ സുപ്രധാനകൽപനയിൽ ഒതുങ്ങിയിരിക്കുന്നത്. 'പൂർണ്ണമനസോടെ, പൂർണ്ണശക്തി യോടെ ദൈവത്തെ സ്നേഹിക്കുക'. മനസിനെക്കുറിച്ച്, ശക്തിയേക്കുറിച്ച് ഒക്കെ വ്യക്തമായ അറിവും ധാരണയും ഇവിടെ ആവശ്യമാണ്.

ശരീരമാകുന്ന പരദേശത്തുനിന്നും, മനസിന്റെ സൂക്ഷ്മ തലങ്ങളിലൂടെ സഞ്ചരിക്കു ന്നു. ബോധമനസിൽ നിന്നും ഉപബോധമനസിന്റെ അജ്ഞാത തലങ്ങളിലൂടെ സഞ്ച രിക്കുന്ന സത്യാമ്പേഷിയെ മാർഗത്തിൽ പലതരത്തിലുള്ള ദൃശ്യങ്ങളും അത്ഭുത ശക്തികളുമെല്ലാം സ്വാഗതം ചെയ്യുന്നു. യേശുക്രിസ്തുവിന്റെ മരുഭൂമിയിലെ നാൽ പത് ദിവസത്തെ ഉപവാസജീവിതത്തിൽ ഈ സംഭവങ്ങൾ കടന്നു പോകുന്നുണ്ട്. ശ രീരം, മനസ്, പ്രാണൻ മുതലായവയെല്ലാം ആത്മാവിന് സമർപ്പിക്കപ്പെടുമ്പോൾ അ

വൻ മരിച്ചവനേപ്പോലെയായിത്തീരുന്നു. ഈ അനുഭവം വി.പത്രോസിനും യോഹന്നാനുമൊക്കെയുണ്ടായിട്ടുള്ളതാണ്.

ഈ യാത്ര ഒറ്റക്കാണ്, കൂടെ ആർക്കും സഞ്ചരിക്കാൻ കഴിയില്ല. മാർഗം അപരിചിതമാണ്, ദുർഘടമാണ്. ചതിക്കുഴികൾ അനവധിയുള്ളതാണ്, അതുകൊണ്ട് ലക്ഷ്യത്തിൽ നിന്നും വഴിതെറ്റാൻ എളുപ്പം. സ്ഥൂല ലോകത്തല്ല യാത്ര, സൂഷ്മലോകത്താണ്. മനസിന്റെ അഗാധതലങ്ങളിലേക്ക് മുങ്ങാംകുഴിയിട്ടൊരു പോക്കാണ് ധ്യാനം. എവിടെക്കാണ് പോകുന്നത് എന്നതിനേക്കുറിച്ച് ഒരു രൂപവുമില്ല. ആത്മാവ് എന്താണ്, ജീവൻ എന്താണ് എന്നൊന്നും അറിയുകയില്ല. മനസിന്റെ അജ്ഞാത നിലവറകൾ, അവിടെ പതിയിരിക്കുന്ന സാത്താന്റെ സൈന്യങ്ങൾ, ഇവയെക്കുറിച്ചൊന്നും കൃത്യമായ ധാരണയില്ല. ‘സ്വർലോകത്തിലെ ദുഷ്ടാത്മാസേനകൾ’ ഇവിടെ ശത്രുക്കളായി നിലകൊള്ളുന്നു. ആ ശക്തികളോടൊക്കെ പോരാടി ജയിക്കാത്തവർക്ക് ഈ യാത്ര സാദ്ധ്യമല്ല. ആത്മസമുദ്രത്തിലെ തിരമലകളാണ് മനസ്. തിരമാലകളാൽ പ്രക്ഷുബ്ധമായ അവസ്ഥയിൽ ആത്മാവിന്റെ യാഥാർത്ഥ്യം കാണാനോ അറിയാനോ കഴിയില്ല. തിരമാലകളാണ് മനസ്, തിരമാലകളെ അടക്കുകകയെന്നാൽ മനസിനെ അടക്കുകയാണ്. ചിന്തകളും സങ്കൽപങ്ങളുമെല്ലാം ഇല്ലാതാക്കുമ്പോൾ മനസ് ശുദ്ധമനസായിത്തീരുന്നു. ഹൃദയശുദ്ധി, ചിത്തശുദ്ധി എന്നൊക്കെ പറയുന്ന അവസ്ഥയിലേക്ക് എത്തിച്ചേരുന്നു.

abraham_mukkath@yahoo.com